# ആമുഖം

മഹാഭാരതത്തിൽ അന്തർഗതമായതും അത്യന്തം വിജ്ഞാനപ്രദവുമായ ഒരു ആഖ്യാനമാണ് യക്ഷരൂപം ധരിച്ച യമനും യുധിഷ്ഠിരനുമായുള്ള സംവാദരൂപത്തിലുള്ള "യക്ഷപ്രശ്നം". യമധർമ്മൻ ഉന്നയിക്കുന്ന അതിക്ലിഷ്ടമായ 126 ചോദ്യങ്ങൾക്ക് യുധിഷ്ഠിരൻ നല്കുന്ന ഉത്തരങ്ങൾ ഓരോന്നും അത്യന്തം ഉചിതവും അത്ഭുതകരവുമാണ്.

യക്ഷപ്രശ്നത്തിന് മുന്നോടിയായി നടന്ന സംഭവങ്ങൾ ചുരുക്കി വിവരിക്കാം. പാണ്ഡവരുടെ വനവാസ കാലത്ത് ഒരിക്കൽ അവർ ഒരു മുനി അഭ്യർത്ഥിച്ച തനുസരിച്ച് ഒരു മാനിനെ തേടി പുറപ്പെട്ടു. മാനിന്റെ കാൽപ്പാടുകള് നോക്കി പിന്തുടർന്ന അവർ ഒരു ഘോരവനത്തിലെത്തിച്ചേരുകയും, അവിടെ വെച്ച് യുധിഷ്ഠിരന് അത്യധികമായ ദാഹമനുഭവപ്പെടുകയും ചെയ്തു. സഹദേവൻ അടുത്തുള്ള ഉയരമേറിയ ഒരു വൃക്ഷത്തിൽ കയറി ചുറ്റും നോക്കിയപ്പോൾ അധികം ദൂരെയല്ലാതായി ഒരു ജലാശയം സ്ഥിതിചെയ്യുന്നതായി കണ്ടെത്തി. ഉടൻ തന്നെ എല്ലാവർക്കും വേണ്ടി ജലം കൊണ്ടുവരുവാനായി സഹദേവൻ പുറപ്പെടുകയും ചെയ്തു.

സഹദേവൻ ജലാശയത്തിൽ നിന്നും ജലമെടുക്കുവാൻ തുനിഞ്ഞപ്പോൾ ഒരു ശബ്ദം കേട്ടു, "ഞാൻ ഈ ജലാശയത്തിൽ ചിരകാലമായി കഴിയുന്ന ഒരു കൊക്കാണ്. ഈ ജലാശയം എന്റെ പൂർവ്വിക സ്വത്താണ്. അതുകൊണ്ട് എന്റെ അനുവാദം കൂടാതെ ഈ ജലം കുടിച്ചാൽ നീ മരിച്ചുവീഴുന്നതാണ്". അതിനെ വകവെയ്ക്കാതെ അയാൾ ജലം കുടിക്കുകയും ഉടൻ തന്നെ മരിച്ചുവീഴുകയും ചെയ്തു. വളരെനേരം കഴിഞ്ഞിട്ടും സഹദേവൻ തിരിച്ചുവരാത്തതുകൊണ്ട് യുധിഷ്ഠിരൻ ആജ്ഞാപിച്ചതനുസരിച്ച് നകുലൻ ജലാശയത്തിലേയ്ക്ക് പോകുകയും തന്റെ സഹോദരനെപ്പോലെ മരണമടയുകയും ചെയ്തു. പിന്നീട് അർജ്ജുനനും, ഭീമനും ഇതേവിധം തന്നെ മരണത്തിന് ഇരയാകുകയും ചെയ്തു. അവസാനം തന്റെ നാലു സഹോദരന്മാർക്കെന്തു സംഭവിച്ചു എന്നറിയുവാനായി യുധിഷ്ഠിരൻ സ്വയം ജലാശയത്തിനടുത്ത് ചെല്ലുകയും അതിന്റെ കരയിൽ നിശ്ചേഷ്ടരായി കിടക്കുന്ന തന്റെ നാലു സഹോദരന്മാരെ കാണുകയും ചെയ്തു.

ദാഹിച്ച് അവശനായ യുധിഷ്ഠിരൻ ജലാശയത്തിൽ നിന്ന് കുറച്ചു വെള്ളം കുടിയ്ക്കാൻ തുനിഞ്ഞപ്പോൾ നേരത്തെ മറ്റു പാണ്ഡവന്മാരോട് പറഞ്ഞതുപോലെ ആ കൊക്ക് യുധിഷ്ഠിരനോടും തന്റെ അനുമതിയില്ലാതെ ആ സാഹസത്തിനു മുതിരരുത് എന്ന് പറയു

കയും താൻ ഒരു യക്ഷനാണെന്ന വസ്തുത വെളിപ്പെടുത്തുകയും ചെയ്തു. തന്റെ ചോദ്യങ്ങൾക്ക് തൃപ്തികരമായ ഉത്തരം നല്കിയതിനുശേഷം വേണമെങ്കിൽ വെള്ളം കുടിക്കുകയോ കൊണ്ടുപോകുകയോ ചെയ്യാമെന്നു യക്ഷൻ പറഞ്ഞപ്പോൾ യുധിഷ്ഠിരൻ യക്ഷന്റെ ചോദ്യങ്ങൾക്ക് മറുപടി നല്കുവാൻ തയ്യാറായി.

യക്ഷന്റെ ഓരോ ചോദ്യത്തിനും യുധിഷ്ഠിരൻ അല്പം പോലും മടിച്ചു നിൽക്കാതെ ഉചിതമായ മറുപടി നല്കുകയും ചെയ്തു. ജ്യേഷ്ഠപാണ്ഡവന്റെ അപാരമായ ജ്ഞാനവും, സൂക്ഷ്മദർശിത്വവും, ബുദ്ധിശക്തിയും, സ്വഭാവവൈശിഷ്ട്യവും വെളിപ്പെടുത്തുന്നതാണ് ഈ സംവാദം. സഹസ്രാബ്ദങ്ങൾക്കു ശേഷം ഇന്നും നമ്മെ അത്ഭുതപരതന്ത്രരാക്കുന്ന ഒരു സന്ദർഭം ഇതിലുണ്ട്. "എന്താണ് ആശ്ചര്യം?" എന്ന യക്ഷന്റെ ചോദ്യത്തിന് യുധിഷ്ഠിരൻ നല്കിയ മറുപടി ഇതായിരുന്നു, "ഓരോ ദിവസവും എത്രയോ പേർ മരണമടയുന്നതു കണ്ടിട്ടും അതു കണ്ടുനിൽക്കുന്നവരെല്ലാം തന്നെ തങ്ങൾ ഒരിക്കലും മരിക്കുകയില്ല എന്നു വ്യാമോഹിക്കുകയാണ്".

തന്റെ ചോദ്യങ്ങൾക്ക് യുധിഷ്ഠിരൻ നൽകിയ ഉത്തരങ്ങള് കേട്ടു തൃപ്തനായ യക്ഷൻ യുധിഷ്ഠിരനോട് ഏതെങ്കിലും ഒരു അനുജനെ ജീവിപ്പിക്കാം എന്ന്

ഉറപ്പ് നൽകിയപ്പോൾ നകുലനെ ജീവിപ്പിക്കുവാനാണ് യുധിഷ്ഠിരൻ യക്ഷനോട് ആവശ്യപ്പെട്ടത്. ഇത് യക്ഷനെ വളരെയധികം അമ്പരിപ്പിച്ചു. ആയിരം ആനകളുടെ ശക്തിയുള്ള ഭീമനെയും, വില്ലാളിവീരനായ അർജ്ജുനനെയും ജീവിപ്പിക്കുവാനാവശ്യപ്പെടാതെ നകുലനെ ജീവിപ്പിക്കുവാൻ ആഗ്രഹിക്കുന്നതെന്തിനാണ് എന്ന് യക്ഷൻ ചോദിച്ചു. യുധിഷ്ഠിരൻ മറുപടി പറഞ്ഞു, "ഞാൻ വളരെ ധർമ്മനിഷ്ഠയുള്ള ഒരു രാജാവാണ്. ധർമ്മത്തെ രക്ഷിക്കുന്നവരെ ധർമ്മം രക്ഷിക്കുകയും, അതിനെ ഹനിക്കുന്നവരെ അത് ഹനിക്കുകയും ചെയ്യുമെന്ന് എനിക്കറിയാം. എനിക്ക് രണ്ട് അമ്മമാരുണ്ട്, കുന്തിയും മാദ്രിയും. ഇവർ രണ്ടുപേരും എനിക്ക് ഒരുപോലെ പ്രിയപ്പെട്ടവരാണ്. ഇന്ന് കുന്തിയുടെ മൂത്തപുത്രനായ ഞാൻ ജീവിച്ചിരിപ്പുണ്ട്. എന്നാൽ മാദ്രിയുടെ രണ്ടു മക്കളും മരിച്ചുകഴിഞ്ഞു. അതു കൊണ്ട് മാദ്രിയുടെ ആദ്യജാതനായ നകുലൻ ന്യായമായും ജീവിക്കേണ്ടതാണ്."

യക്ഷപ്രശ്നത്തിലെ ഏറ്റവും മർമ്മപ്രധാനമായ അംശമാണ് ഇതെന്ന് നമുക്ക് അനുമാനിക്കാം. സകലശാസ്ത്രവിശാരദനായ ഒരാൾക്ക് ഏതു ചോദ്യത്തിനും നിഷ്പ്രയാസം ഉത്തരം നൽകുവാൻ കഴിയും. എന്നാൽ ജീവിതത്തിലെ ഒരു സന്ദിഗ്ദ്ധഘട്ടത്തിൽ

തന്റെ ശരിയായ ധർമ്മം എന്താണ് എന്ന് തിരിച്ചറി യുക വളരെ പ്രയാസമുള്ള കാര്യമാണ്. യുധിഷ്ഠിരന്റെ ധർമ്മനിഷ്ഠ, സമദർശിത്വം, ത്യാഗം, വിരക്തി എന്നീ ഗുണങ്ങളാണ് ഇവിടെ പ്രകടമാകുന്നത്. സ്ഥാനഭ്രഷ്ട നായ ഒരു രാജാവെന്ന നിലയിൽ തന്റെ രാജ്യം വീണ്ടെടുക്കുന്നതിന് യുധിഷ്ഠിരന് വേണ്ടിയിരുന്നത് കരുത്തന്മാരായ ഭീമാർജ്ജുനന്മാരാണെന്നിരിക്കെ തെല്ലും സംശയിക്കാതെ നകുലന്റെ ജീവനുവേണ്ടി പ്രാർത്ഥിച്ച യുധിഷ്ഠിരൻ നമുക്ക് ഒരു ആദർശ പുരുഷനായി മാറുകയാണിവിടെ. അതുകൊണ്ടു തന്നെയായിരിക്കണം യുധിഷ്ഠിരനെ പരീക്ഷിക്കുവാൻ യക്ഷനായി വന്ന യമൻ സന്തുഷ്ടനായി നാലു സഹോദരന്മാർക്കും ജീവൻ നൽകി അവരെ അനുഗ്രഹിച്ചു മടങ്ങിയത്. എന്തുകൊണ്ടും, മഹാഭാരത ത്തിലെ അവിസ്മരണീയങ്ങളായ കഥകളിൽ യക്ഷ പ്രശ്നത്തിന് ഒരു മുഖ്യമായ സ്ഥാനമുണ്ട് എന്നുള്ളതിൽ സംശയമില്ല.

അഥ ശ്രീമഹാഭാരതേ ആരണ്യകപർവ്വണി
ആരണേയപർവ്വണി യക്ഷപ്രശ്നഃ
ശ്രീമഹാഭാരതത്തിൽ ആരണ്യകപർവ്വത്തിൽ
ആരണേയപർവ്വത്തിൽ യക്ഷപ്രശ്നം ആരംഭിക്കുന്നു

**സ ദദർശ ഹതാൻ ഭ്രാതൄംല്ലോകപാലാനിവ ച്യുതാൻ**
**യുഗാന്തേ സമനുപ്രാപ്തേ ശക്രപ്രതിമഗൌരവാൻ 1**

വൈശമ്പായനൻ പറഞ്ഞു, "മഹത്വത്തിൽ ഇന്ദ്ര തുല്യ രായ തന്റെ സഹോദരന്മാർ, യുഗാന്തത്തിൽ സ്ഥാന ച്യുതന്മാരായ ലോകപാലന്മാരെന്ന പോലെ നിലത്തു കിടക്കുന്നതു യുധിഷ്ഠിരൻ കണ്ടു."

**വിപ്രകീർണധനുർബാണം ദൃഷ്ട്വാ നിഹതമർജ്ജുനം**
**ഭീമസേനം യമൌ ചോഭൌ നിർവ്വിചേഷ്ടാൻ ഗതായുഷഃ 2**
**സ ദീർഘമുഷ്ണം നിഃശ്വസ്യ ശോകബാഷ്പപരിപ്ലുതഃ**
**ബുദ്ധ്യാ വിചിന്തയാമാസ വീരാഃ കേന നിതാപിതാഃ 3**

നിലത്തു വീണുകിടക്കുന്ന ചാപബാണങ്ങൾക്കരികിൽ നിശ്ചലരായി മരിച്ചുകിടക്കുന്ന അർജ്ജുനനെയും, ഭീമനെയും, നകുലസഹദേവന്മാരെയും കണ്ടിട്ട് യുധിഷ്ഠിരൻ ദീർഘനിശ്വാസം ചെയ്ത് ദുഃഖബാഷ്പം പൊഴിച്ചുകൊണ്ട്, ഈ വീരന്മാരെ ആരായിരിക്കും വധിച്ചിട്ടുണ്ടാകുക എന്നു ചിന്തിച്ചു.

**നൈഷാം ശസ്ത്രപ്രഹാരോഽസ്തി പദം നേഹാസ്തി കസ്യചിത്**
**ഭൂതം മഹദിദം മന്യേ ഭ്രാതരോ യേന മേ ഹതാഃ**
**ഏകാഗ്രം ചിന്തയിഷ്യാമി പീത്വാ വേത്സ്യാമി വാ ജലം 4**

"ഇവരുടെ ശരീരങ്ങളിൽ ആയുധമേറ്റ പാടുകളില്ല; ഇവിടെയെങ്ങും ആരുടെയും കാൽപാടുകളും കാണുന്നില്ല. ഇവരെ വധിച്ചായാൾ അസാമാന്യനാണെന്നു തോന്നുന്നു. വെള്ളം കുടിച്ച ശേഷം ഇതിനെക്കുറിച്ച് ഏകാഗ്രമായി ചിന്തിക്കാം."

**സ്യാത്തു ദുര്യോധനേനേദമുപാംശുവിഹിതം കൃതം**
**ഗാംധാരരാജരചിതം സതതം ജിഹ്മബുദ്ധിനാ 5**
**യസ്യ കാര്യമകാര്യം വാ സമമേവ ഭവതൃത**
**കസ്തസ്യ വിശ്വസേദ്വീരോ ദുർമതേരകൃതാത്മനഃ 6**
**അഥവാ പുരുഷൈർഗൂഢൈഃ പ്രയോഗോഽയം ദുരാത്മനഃ**
**ഭവേദിതി മഹാബാഹുർബഹുധാ സമചിന്തയത് 7**
**തസ്യാസീന്ന വിഷേണേദമുദകം ദൂഷിതം യഥാ**
**മുഖവർണാ പ്രസന്നാ മേ ഭ്രാതൃണാമിത്യചിന്തയത് 8**

"ദുര്യോധനൻ പറഞ്ഞതനുസരിച്ച് വക്രബുദ്ധിയായ ശകുനി ചെയ്തതായിരിക്കാം ഈ കൃത്യം. ചെയ്യേണ്ടതിനെയും ചെയ്യേണ്ടാത്തതിനെയും ഒരു പോലെ കാണുന്ന ആ ദുഷ്ടബുദ്ധിയെ ഏതു വീരനാണ് വിശ്വസിക്കുക? അല്ലെങ്കിൽ ആ ദുഷ്ടൻ ഗൂഢപുരുഷന്മാരെ

ക്കൊണ്ട് ഈ പ്രവൃത്തി ചെയ്യിച്ചതായിരിക്കാം." ഇവ്വിധം ആ മഹാബാഹു പലവിധത്തിലും ചിന്തിച്ചു. ജലാശയത്തിലെ വെള്ളത്തിൽ വിഷമുണ്ടെന്ന് യുധിഷ്ഠിരന് തോന്നിയില്ല. "എന്റെ സഹോദരന്മാരുടെ മുഖത്ത് നിറം മങ്ങിയിട്ടില്ലല്ലോ" (അതുകൊണ്ട് വെള്ളത്തിൽ വിഷം ഉണ്ടായിരിക്കുവാൻ സാദ്ധ്യതയില്ല), എന്നും യുധിഷ്ഠിരൻ ചിന്തിച്ചു.

**ഏകൈകശശ്ചൌഘബലാൻ ഇമാൻ പുരുഷസത്തമാൻ**
**കോ॑ന്യഃ പ്രതിസമാസേന കാലാന്തകയമാദൃതേ 9**

രാജാവ് തുടർന്നു, "അത്യന്തം ബലവാന്മാരായ ഇവരിൽ ഓരോരുത്തരെയും എതിർക്കുവാൻ ശക്തനായി യമനൊഴികെ വേറെ ആരുണ്ട്?".

**ഏതേനാധ്യവസായേന തത്തോയമവഗാഢവാൻ**
**ഗാഹമാനശ്ച തത്തോയമന്തരിക്ഷാത്സ ശുശ്രുവേ 10**

ഇപ്രകാരം ചിന്തിച്ചുകൊണ്ട് വെള്ളത്തിലിറങ്ങുന്ന സമയത്ത് യുധിഷ്ഠിരൻ ആകാശത്ത് നിന്നും ഈ വാക്കുകള് കേട്ടു.

**യക്ഷ ഉവാച**
**അഹം ബകഃ ശൈവലമത്സ്യഭക്ഷോ**

**മയാ നീതാഃ പ്രേതവശം തവാനുജാഃ**
**ത്വം പഞ്ചമോ ഭവിതാ രാജപുത്ര**
**ന ചേത്പ്രശ്നാൻ പൃച്ഛതോ വ്യാകരോഷി 11**
**മാ താത സാഹസം കാർഷീർമമ പൂർവ്വപരിഗ്രഹഃ**
**പ്രശ്നാനുക്ത്വാ തു കൌന്തേയ തതഃ പിബ ഹരസ്വ ച12**

യക്ഷൻ പറഞ്ഞു, "ഞാൻ ചെറുമത്സ്യങ്ങളെ ഭക്ഷിക്കുന്ന കൊക്കാണ്. നിന്റെ അനുജന്മാരെ ഞാനാണ് പ്രേതലോകത്തിലേയ്ക്കെത്തിച്ചത്. അല്ലയോ രാജൻ! എന്റെ ചോദ്യങ്ങൾക്ക് ഉത്തരം നല്കിയില്ലെങ്കിൽ അങ്ങ് അഞ്ചാമനായി അവരെ പിന്തുടരും. സാഹസമരുത്. പണ്ടുമുതൽക്ക് ഈ ജലാശയം എന്റെ അധീനത്തിലാണ്. ചോദ്യങ്ങൾക്കുത്തരം നല്കിയിട്ട് വെള്ളം കുടിക്കുകയോ കൊണ്ടുപോകുകയോ ചെയ്യാം."

**യുധിഷ്ഠിര ഉവാച**
**രുദ്രാണാം വാ വസൂനാം വാ മരുതാം വാ പ്രധാനഭാക്**
**പൃച്ഛാമി കോ ഭവാൻ ദേവോ നൈതച്ഛകുനിനാ കൃതം 13**
**ഹിമവാൻ പരിയാത്രശ്ച വിന്ധ്യോ മലയ ഏവ ച**
**ചത്വാരഃ പർവ്വതാഃ കേന പാതിതാ ഭുവി തേജസാ 14**

"അങ്ങ് ആരാണ്, രുദ്രന്മാരുടെയോ, വസുക്കളുടെയോ, മരുത്തുക്കളുടെയോ നായകനാണോ? ഒരു പക്ഷിക്ക്

ഒരിക്കലും ഇതു ചെയ്യുവാൻ കഴിയുകയില്ല. ഹിമവാൻ, പാരിയാത്രം, വിന്ധ്യൻ, മലയം എന്നീ നാല് പർവ്വതങ്ങളെ ഏതു തേജസ്വിയാണ് വീഴ്ത്തിയത്?"

**അതീവ തേ മഹത്കർമ കൃതം ബലവതാം വര**
**യന്ന ദേവാ ന ഗംധര്വാ നാസുരാ ന ച രാക്ഷസാഃ**
**വിഷഹേരന്മഹായുദ്ധേ കൃതം തേ തന്മഹാദ്ഭുതം 15**
**ന തേ ജാനാമി യത്കാര്യം നാഭിജാനാമി കാങ്ക്ഷിതം**
**കൌതൂഹലം മഹജ്ജാതം സാധ്വസം ചാഗതം മമ 16**

അല്ലയോ ബലവാന്മാരിൽ ഉത്തമനായവനേ! ദേവന്മാർക്കോ, ഗന്ധർവ്വന്മാർക്കോ, അസുരന്മാർക്കോ, രാക്ഷസന്മാർക്കോ പോരില് താങ്ങുവാന് കഴിയാത്ത ഇവരെ പോരിൽ വീഴ്ത്തിയ അങ്ങ് ചെയ്ത കാര്യം മഹാത്ഭുതം തന്നെയാണ്. ഇതിൽ ഭവാന്റെ പങ്ക് എന്തെന്നോ, അഭീഷ്ടമെന്തെന്നോ എനിക്കറിയില്ല. അതറിയാൻ എനിക്ക് അതിയായ ആഗ്രഹമുണ്ട്. അതേ സമയം ഭയവും അനുഭവപ്പെടുന്നു.

**യേനാസ്മ്യുദ്വിഗ്നഹൃദയഃ സമുത്പന്നശിരോജ്വരഃ**
**പൃച്ഛാമി ഭഗവംസ്തസ്മാത്കോ ഭവാനിഹ തിഷ്ഠതി 17**

(ഇതാലോചിച്ചിട്ട്) എന്റെ ഹൃദയം ഉഴലുകയും തലവേദനിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ഞാൻ

ചോദിക്കട്ടെ, "എന്റെ മുമ്പിൽ നിൽക്കുന്ന നീ ആരാണ്?"

**യക്ഷ ഉവാച**
**യക്ഷോƒഹമസ്മി ഭദ്രം തേ നാസ്മി പക്ഷീ ജലേചരഃ**
**മയൈതേ നിഹതാഃ സർവ്വേ ഭ്രാതരസ്തേ മഹൌജസഃ 18**

ഇതുകേട്ട് യക്ഷൻ പറഞ്ഞു, "ഞാൻ ഒരു യക്ഷനാണ്. നിനക്ക് മംഗളം ഭവിക്കട്ടെ. ഞാൻ ജലചരനായ പക്ഷിയല്ല. മഹാബലവാന്മാരായ നിന്റെ അനുജന്മാരെയെല്ലാം വധിച്ചത് ഞാൻ തന്നെയാണ്."

**വൈശമ്പായന ഉവാച**
**തതസ്താമശിവാം ശ്രുത്വാ വാചം സ പരുഷക്ഷരാം**
**യക്ഷസ്യ ബ്രുവതോ രാജന്നുപക്രമ്യ തദാ സ്ഥിതഃ 19**
**വിരൂപാക്ഷം മഹാകായം യക്ഷം തലസമുച്ഛ്രയം**
**ജ്വലനാർകപ്രതീകാശമധൃഷ്യം പർവ്വതോപമം 20**
**സേതുമാശ്രിത്യ തിഷ്ഠന്തം ദദർശ ഭരതർഷഭഃ**
**മേഘഗംഭീരയാ വാചാ തർജയന്തം മഹാബലം 21**

വൈശമ്പായനൻ പറഞ്ഞു, "രാജൻ, യക്ഷന്റെ പറഞ്ഞ പരുഷവും അമംഗളവുമായ ഈ വാക്കുകൾ കേട്ടിട്ട് യുധിഷ്ഠിരൻ യക്ഷനെ സമീപിച്ചു നിന്നു. അപ്പോൾ ഭരതകുലജാതനായ യുധിഷ്ഠിരൻ വിരൂപമായ കണ്ണു

കളുള്ളവനും, വലിയ ശരീരമുള്ളവനും, പന പോലെ ഉയരമുള്ളവനും, അഗ്നിയെപ്പോലെയോ, സൂര്യനെപ്പോലെയോ കാണപ്പെടുന്നവനും, ആർക്കും തടുക്കാനാകാത്തവനും, മലപോലെയുള്ളവനും, വൃക്ഷത്തിലിരിക്കുന്നവനും, മേഘഗർജ്ജനം പോലെയുള്ള ശബ്ദത്തിൽ സംസാരിക്കുന്നവനും, മഹാബലവാനുമായ യക്ഷനെ ദർശിച്ചു."

**യക്ഷ ഉവാച**

**ഇമേ തേ ഭ്രാതരോ രാജൻ വാര്യമാണാ മയാ സകൃത്**
**ബലാത്തോയം ജിഹീർഷന്തസ്തതോ വൈ സൂദിതാ മയാ 22**
**ന പേയമുദകം രാജൻ പ്രാണാനിഹ പരീപ്സതാ**
**പാർഥ മാ സാഹസം കാർഷീർമമ പൂർവ്വപരിഗ്രഹഃ**
**പ്രശ്നാനുക്ത്വാ തു കൌന്തേയ തതഃ പിബ ഹരസ്വ ച 23**

യക്ഷൻ പറഞ്ഞു, "നിന്റെ ഈ അനുജന്മാർ ഞാന് വീണ്ടും വീണ്ടും തടുത്തിട്ടും ബലമായി വെള്ളം എടുക്കുവാൻ ശ്രമിച്ചതുകൊണ്ടാണ് അവരെ ഞാന് വധിച്ചത്. ജീവനെ കൊതിക്കുന്ന നീ വെള്ളം കുടിക്കരുത്. പാർത്ഥാ, സാഹസമരുത്. പണ്ടുമുതൽക്ക് ജലാശയം എന്റെ അധീനത്തിലാണ്. ചോദ്യങ്ങൾക്കുത്തരം നല്കിയിട്ട് വെള്ളം കുടിക്കുകയോ കൊണ്ടുപോകുകയോ ചെയ്യാം."

**യുധിഷ്ഠിര ഉവാച**
**നൈവാഹം കാമയേ യക്ഷ തവ പൂർവ്വപരിഗ്രഹം**
**കാമം നൈതത്പ്രശംസന്തി സന്തോ ഹി പുരുഷാഃ സദാ 24**
**യദാത്മനാ സ്വമാത്മാനം പ്രശംസേത്പുരുഷഃ പ്രഭോ**
**യഥാപ്രജ്ഞം തു തേ പ്രശ്നാൻ പ്രതിവക്ഷ്യാമി പൃച്ഛ മാം 25**

യുധിഷ്ഠിരൻ പറഞ്ഞു, "അല്ലയോ യക്ഷ, നിന്റെ പൂർവ്വ സ്വത്ത് ഞാൻ തീരെ ആഗ്രഹിക്കുന്നില്ല. സജ്ജനങ്ങൾ ഒരിക്കലും ആത്മപ്രശംസയെ അനുമോദിക്കുന്നില്ല. അതുകൊണ്ട് ഞാൻ ആത്മപ്രശംസചെയ്യാതെ എന്റെ ബുദ്ധിയ്ക്കനുസൃതമായി നിന്റെ ചോദ്യങ്ങൾക്കുത്തരം പറയാം. നീ ചോദിക്കൂ."

**യക്ഷ ഉവാച**
**കിം സ്വിദാദിത്യമുന്നയതി കേ ച തസ്യാഭിതശ്ചരാഃ**
**കശ്ചൈനമസ്തം നയതി കസ്മിംശ്ച പ്രതിതിഷ്ഠതി 26**

യക്ഷൻ ചോദിച്ചു, "ആദിത്യനെ ഉയർത്തുന്നതാരാണ്? അവന്റെ കൂടെ സഞ്ചരിക്കുന്നവരാരാണ്? അവനെ അസ്തമിപ്പിക്കുന്നത് ആരാണ്? എന്തിന്മേലാണ് അവന്റെ നിലനില്പ്?"

**യുധിഷ്ഠിര ഉവാച**
**ബ്രഹ്മാദിത്യമുന്നയതി ദേവാസ്തസ്യാഭിതശ്ചരാഃ**

**ധർമശ്ചാസ്തം നയതി ച സത്യേ ച പ്രതിതിഷ്ഠതി 27**

യുധിഷ്ഠിരൻ പറഞ്ഞു, "ആദിത്യനെ ഉയർത്തുന്നത് ബ്രഹ്മമാണ്. ദേവന്മാരാണ് അവന്റെ അനുചരന്മാർ. അവനെ അസ്തമിപ്പിക്കുന്നത് ധർമ്മമാണ്. സത്യത്തിലാണ് അവന്റെ നിലനില്പ്."

**യക്ഷ ഉവാച**
**കേനസ്വിച്ഛ്രോത്രിയോ ഭവതി കേനസ്വിദ്വിന്ദതേ മഹത്**
**കേനസ്വിദ്ദ്വിതീയവാൻ വതി രാജൻ കേന ച ബുദ്ധിമാൻ 28**

യക്ഷൻ ചോദിച്ചു, "എന്തുകൊണ്ടാണ് ഒരാൾ ശ്രോത്രിയനാകുന്നത്? എന്തുകൊണ്ടാണ് ഒരാൾ മഹത്തിനെ നേടുന്നത്? എന്തുകൊണ്ടാന് ഒരാൾ സഹായവാനാകുന്നത്? എന്തുകൊണ്ടാണ് ഒരാൾ ബുദ്ധിമാനാകുന്നത്?"

**യുധിഷ്ഠിര ഉവാച**
**ശ്രുതേന ശ്രോത്രിയോ ഭവതി തപസാ വിന്ദതേ മഹത്**
**ധൃത്യാ ദ്വിതീയവാൻ ഭവതി ബുദ്ധിമാന് വൃദ്ധസേവയാ 29**

യുധിഷ്ഠിരൻ പറഞ്ഞു, "വേദാദ്ധ്യയനം കൊണ്ടാണ് ഒരാൾ ശ്രോത്രിയനാകുന്നത്. തപസ്സ് കൊണ്ടാണ് ഒരാൾ മഹത്തിനെ നേടുന്നത്. ബുദ്ധികൊണ്ടാണ്

ഒരാൾ സഹായവാനാകുന്നത്. വൃദ്ധന്മാരെ സേവിക്കുന്നതുകൊണ്ടാണ് ഒരാള് ബുദ്ധിമാനാകുന്നത്."

**യക്ഷ ഉവാച**

**കിം ബ്രാഹ്മണാനാം ദേവത്വം കശ്ച ധർമഃ സതാമിവ**
**കശ്ചൈഷാം മാനുഷോ ഭാവഃ കിമേഷാമസതാമിവ 30**

യക്ഷൻ ചോദിച്ചു, "ബ്രാഹ്മണരുടെ ദേവത്വം എന്താണ്? ഇവരുടെ സജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മമെന്താണ്? ഇവരുടെ മാനുഷികമായ ഭാവമെന്താണ്? ഇവരുടെ ദുർജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മമെന്താണ്?"

**യുധിഷ്ഠിര ഉവാച**

**സ്വാധ്യായ ഏഷാം ദേവത്വം തപ ഏഷാം സതാമിവ**
**മരണം മാനുഷോ ഭാവഃ പരിവാദോഽസതാമിവ 31**

യുധിഷ്ഠിരൻ പറഞ്ഞു, "സ്വാദ്ധ്യായമാണ് (ശാസ്ത്ര പഠനം) ബ്രാഹ്മണരുടെ ദേവത്വം. തപസ്സാണ് സജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മം (സദാചാരം). മരണമാണ് ഇവരുടെ മാനുഷികഭാവം. പരദൂഷണം പറയുന്നതാണ് ദുർജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മം (ദുരാചാരം)."

**യക്ഷ ഉവാച**

**കിം ക്ഷത്രിയാണാം ദേവത്വം കശ്ച ധർമഃ സതാമിവ**
**കശ്ചൈഷാം മാനുഷോ ഭാവഃ കിമേഷാമസതാമിവ** 32

യക്ഷൻ ചോദിച്ചു, "ക്ഷത്രിയന്മാരുടെ ദേവത്വം എന്താണ്? ഇവരുടെ സജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മമെന്താണ്? ഇവരുടെ മാനുഷികമായ ഭാവമെന്താണ്? ഇവരുടെ ദുർജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മമെന്താണ്?"

**യുധിഷ്ഠിര ഉവച**

**ഇഷ്വസ്ത്രമേഷാം ദേവത്വം യജ്ഞ ഏഷാം സതാമിവ**
**ഭയം വൈ മാനുഷോ ഭാവഃ പരിത്യാഗോഽസതാമിവ** 33

യുധിഷ്ഠിരന് പറഞ്ഞു, "ചാപബാണങ്ങളാണ് ക്ഷത്രിയന്മാരുടെ ദേവത്വം. യജ്ഞമാണ് സജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മം. ഭയമാണ് ഇവരുടെ മാനുഷിക ഭാവം. ശരണാഗതന്മാരെ ഉപേക്ഷിക്കുന്നതാണ് ദുർജ്ജനങ്ങളുടേതു പോലെയുള്ള ധർമ്മം."

**യക്ഷ ഉവാച**

**കിമേകം യജ്ഞിയം സാമ കിമേകം യജ്ഞിയം യജുഃ**
**കാ ചൈഷാം വൃണുതേ യജ്ഞം കാം യജ്ഞോ നാതിവർതതേ** 34

യക്ഷൻ ചോദിച്ചു, യജ്ഞത്തിലെ സാമമെന്താണ്? യജ്ഞത്തിലെ യജൂസ്സ് എന്താണ്? യജ്ഞം എന്തിനെയാണ് വരിക്കുന്നത്? യജ്ഞം ഏതിനെയാണ് അതിവർത്തിക്കാത്തത്?"

**യുധിഷ്ഠിര ഉവാച**

**പ്രാണോ വൈ യജ്ഞിയം സാമ മനോ വൈ യജ്ഞിയം യജുഃ**
**ഋഗേകാ വൃണുതേ യജ്ഞം താം യജ്ഞോ നാതിവർതതേ 35**

യുധിഷ്ഠിരൻ പറഞ്ഞു, "പ്രാണനാണ് യജ്ഞത്തിലെ സാമം, മനസ്സ് യജൂസ്സുമാണ്. ഋക്ക് ഒന്നിനെ മാത്രമാണ് യജ്ഞം വരിക്കുന്നത്. അതിനെത്തന്നെയാണ് യജ്ഞം അതിവർത്തിക്കാത്തതും."

**യക്ഷ ഉവാച**

**കിംസ്വിദാപതതാം ശ്രേഷ്ഠം കിംസ്വിന്നിപതതാം വരം**
**കിംസ്വിത്പ്രതിഷ്ഠമാനാനാം കിംസ്വിത്പ്രസവതാം വരം 36**

യക്ഷൻ ചോദിച്ചു, "കൃഷിക്കാർക്ക് ശ്രേഷ്ഠമായത് എന്താണ്? വിതയ്ക്കുന്നവർക്ക് ശ്രേഷ്ഠമായത് ഏതാണ്? സുഖജീവിതം കാംക്ഷിക്കുന്നവർക്ക് ശ്രേഷ്ഠമായതെന്താണ്? പ്രസവിക്കുന്നവർക്ക് ശ്രേഷ്ഠമായതെന്താണ്?

**യുധിഷ്ഠിര ഉവാച**

**വര്ഷമാപതതാം ശ്രേഷ്ഠം ബീജം നിപതതാം വരം**

**ഗാവഃ പ്രതിഷ്ഠമാനാനാം പുത്രഃ പ്രസവതാം വരഃ 37**

യുധിഷ്ഠിരൻ പറഞ്ഞു, "കൃഷിക്കാർക്ക് ശ്രേഷ്ഠമായത് മഴയും, വിതയ്ക്കുന്നവർക്ക് ശ്രേഷ്ഠമായത് വിത്തും, സുഖജീവിതം കാംക്ഷിക്കുന്നവർക്ക് പശുക്കളും, പ്രസവിക്കുന്നവർക്ക് പുത്രനുമാണ് ശ്രേഷ്ഠമായത്."

**യക്ഷ ഉവാച**
**ഇന്ദ്രിയാർഥാനനുഭവൻ ബുദ്ധിമാംല്ലോകപൂജിതഃ**
**സമ്മതഃ സർവ്വഭൂതാനാമുച്ഛ്വസൻ കോ ന ജീവതി 38**

യക്ഷൻ ചോദിച്ചു, "ഇന്ദ്രിയസുഖങ്ങളെ അനുഭവിക്കുന്നവനും, ബുദ്ധിമാനും, ലോകരാൽ ബഹുമാനിക്കപ്പെടുന്നവനും, എല്ലാ ജീവികൾക്കും സമ്മതനുമായ ഒരുവന് ശ്വസിക്കുന്നുണ്ടെങ്കിലും ജീവിക്കുന്നില്ല. ഇതാരാണ്?

**യുധിഷ്ഠിര ഉവാച**
**ദേവതാതിഥിഭൃത്യാനാം പിതൃണാമാത്മനശ്ച യഃ**
**ന നിർവ്വപതി പഞ്ചാനാമുച്ഛ്വസന്ന സ ജീവതി 39**

യുധിഷ്ഠിരൻ പറഞ്ഞു, "ദേവന്മാർക്കും, അതിഥികൾക്കും, ഭൃത്യന്മാർക്കും, പിതൃക്കൾക്കും തനിക്കും (ഈ അഞ്ചു പേർക്കും) ബലി നല്കാത്തവൻ ശ്വസിക്കുന്നുണ്ടെങ്കിലും ജീവിക്കുന്നില്ല."

**യക്ഷ ഉവാച**

**കിംസ്വിദ്ഗുരുതരം ഭൂമേഃ കിംസ്വിദുച്ചതരം ച ഖാത്**
**കിംസ്വിച്ഛീഘ്രതരം വായോഃ കിംസ്വിദ്ബഹുതരം തൃണാത് 40**

യക്ഷൻ ചോദിച്ചു, "ഭൂമിയേക്കാൾ ഭാരമേറിയവനാരാണ്? ആകാശത്തേക്കാൾ ഉയർന്നത് ആരാണ്? വായുവിനേക്കാൾ വേഗതയുള്ളതാർക്കാണ്? പുല്ലിനേക്കാൾ കൂടുതലായുള്ളതെന്താണ്?

**യുധിഷ്ഠിര ഉവാച**

**മാതാ ഗുരുതരാ ഭൂമേഃ ഖാത് പിതോച്ചതരസ്തഥാ**
**മനഃ ശീഘ്രതരം വാതാച്ചിന്താ ബഹുതരീ തൃണാത് 41**

യുധിഷ്ഠിരൻ പറഞ്ഞു, "മാതാവിനാണ് ഭൂമിയേക്കാളും ഭാരമുള്ളത്. പിതാവാണ് ആകാശത്തിനേക്കാൾ ഉയരമുള്ളവൻ. മനസ്സിനാണ് വായുവിനേക്കാൾ വേഗതയുള്ളത്. ചിന്തകളാണ് പുല്ലിനേക്കാൾ കൂടുതലായുള്ളത്."

**യക്ഷ ഉവാച**

**കിംസ്വിത്സുപ്തം ന നിമിഷതി കിംസ്വിജ്ജാതം ന ചോപതി**
**കസ്യസ്വിദ്ധൃദയം നാസ്തി കിംസ്വിദ്വേഗേന വർധതേ 42**

യക്ഷൻ ചോദിച്ചു, "ഉറങ്ങുമ്പോൾ കണ്ണുകളടയ്ക്കാത്തത് ആരാണ്? ജനിച്ചിട്ട് അനങ്ങാത്താത് ആരാണ്?

ആർക്കാണ് ഹൃദയമില്ലാത്തത്? സ്വന്തം വേഗത കൊണ്ട് വർദ്ധിക്കുന്നതെന്താണ്?

**യുധിഷ്ഠിര ഉവാച**

**മത്സ്യഃ സുപ്തോ ന നിമിഷത്യണ്ഡം ജാതം ന ചോപതി**
**അശ്മനോ ഹൃദയം നാസ്തി നദീ വേഗേന വർധതേ** 43

യുധിഷ്ഠിരൻ പറഞ്ഞു, "ഉറങ്ങുമ്പോൾ കണ്ണുകളടയ്ക്കാത്തത് മത്സ്യവും, ജനിച്ചിട്ട് അനങ്ങാത്താത് മുട്ടയും, ഹൃദയമില്ലാത്തത് പാറയും, സ്വന്തം വേഗത കൊണ്ട് വർദ്ധിക്കുന്നത് നദിയുമാണ്."

**യക്ഷ ഉവാച**

**കിംസ്വിത്പ്രവസതോ മിത്രം കിംസ്വിന്മിത്രം ഗൃഹേ സതഃ**
**ആതുരസ്യ ച കിം മിത്രം കിംസ്വിന്മിത്രം മരിഷ്യതഃ** 44

യക്ഷൻ ചോദിച്ചു, "യാത്ര ചെയ്യുന്നവന്റെ മിത്രം ആരാണ്? ഗൃഹത്തിലിരിക്കുന്നവന്റെ മിത്രം ആരാണ്? രോഗിയുടെ മിത്രം ആരാണ്? മരിക്കുവാൻ പോകുന്നവന്റെ മിത്രം ആരാണ്?

**യുധിഷ്ഠിര ഉവാച**

**സാർഥഃ പ്രവസതോ മിത്രം ഭാര്യാ മിത്രം ഗൃഹേ സതഃ**
**ആതുരസ്യ ഭിഷങ്മിത്രം ദാനം മിത്രം മരിഷ്യതഃ** 45

യുധിഷ്ഠിരൻ പറഞ്ഞു, "യാത്ര ചെയ്യുന്നവന്റെ മിത്രം സഹചരനാണ്. ഗൃഹത്തിലിരിക്കുന്നവന്റെ മിത്രം ഭാര്യയാണ്. രോഗിയുടെ മിത്രം വൈദ്യനും, മരിക്കുവാൻ പോകുന്നവന്റെ മിത്രം ദാനവുമാണ്."

**യക്ഷ ഉവാച**

**കോഽതിഥിഃ സർവ്വഭൂതാനാം കിംസ്വിദ്ധർമം സനാതനം**
**അമൃതം കിംസ്വിദ്രാജേന്ദ്ര കിംസ്വിത് സർവ്വമിദം ജഗത് 46**

യക്ഷൻ ചോദിച്ചു, "സർവ്വ പ്രാണികൾക്കും അതിഥി ആരാണ്? സനാതനമായ ധർമ്മം എന്താണ്? അമൃതം എന്താണ്? ഈ ജഗത്തിൽ എല്ലായിടത്തുമുള്ളത് എന്താണ്?"

**യുധിഷ്ഠിര ഉവാച**

**അതിഥിഃ സർവ്വഭൂതാനാമഗ്നിഃ സോമോ ഗവാമൃതം**
**സനാതനോഽമൃതോ ധർമ്മോ വായുഃ സർവ്വമിദം ജഗത് 47**

യുധിഷ്ഠിരൻ പറഞ്ഞു, "സർവ്വ പ്രാണികൾക്കും അതിഥി അഗ്നിയാണ്. സനാതനമായ ധർമ്മം മോക്ഷഹേതുവായതാണ്. പശുവിൻ പാലാണ് അമൃതം. വായുവാണ് ഈ ജഗത്തിൽ എല്ലായിടത്തുമുള്ളത്."

**യക്ഷ ഉവാച**
**കിംസ്വിദേകോ വിചരതേ ജാതഃ കോ ജായതേ പുനഃ**
**കിംസ്വിദ്ധിമസ്യ ഭൈഷജ്യം കിംസ്വിദാവപനം മഹത് 48**

യക്ഷൻ ചോദിച്ചു, "ഏകനായി സഞ്ചരിക്കുന്നത് ആരാണ്? ഒരിക്കൽ ജനിച്ചിട്ട് വീണ്ടും ജനിക്കുന്നത് ആരാണ്? തണുപ്പിനുള്ള പ്രതിവിധി എന്താണ്? വിളവുണ്ടാവുന്നതില് മഹത്തായത് ഏതാണ്?"

**യുധിഷ്ഠിര ഉവാച**
**സൂര്യ ഏകോ വിചരതേ ചന്ദ്രമാ ജായതേ പുനഃ**
**അഗ്നിർഹിമസ്യ ഭൈഷജ്യം ഭൂമിരാപവനം മഹത് 49**

യുധിഷ്ഠിരൻ പറഞ്ഞു, "സൂര്യനാണ് ഏകനായി സഞ്ചരിക്കുന്നത്. ചന്ദ്രനാണ് ഒരിക്കൽ ജനിച്ചിട്ട് വീണ്ടും ജനിക്കുന്നത്. അഗ്നിയാണ് തണുപ്പിനുള്ള പ്രതിവിധി. വിളവുണ്ടാവുന്നതിൽ മഹത്തായത് ഭൂമിയാണ്."

**യക്ഷ ഉവാച**
**കിംസ്വിദേകപദം ധർമ്മ്യം കിംസ്വിദേകപദം യശഃ**
**കിംസ്വിദേകപദം സ്വര്ഗ്യം കിംസ്വിദേകപദം സുഖം 50**

യക്ഷൻ ചോദിച്ചു, "ധർമ്മത്തിന് ഒരേ ഒരു ആധാരം എന്താണ്? യശസ്സിന് ഒരേ ഒരു ആധാരം എന്താണ്?

സ്വർഗ്ഗത്തിന് ഒരേ ഒരു ആധാരം എന്താണ്? സുഖത്തിന് ഒരേ ഒരു ആധാരം എന്താണ്?"

**യുധിഷ്ഠിര ഉവാച**
**ദാക്ഷ്യമേകപദം ധർമ്മ്യം ദാനമേകപദം യശഃ**
**സത്യമേകപദം സ്വര്ഗ്യം ശീലമേകപദം സുഖം** 51

യുധിഷ്ഠിരൻ പറഞ്ഞു, "ധർമ്മത്തിന് ഒരേ ഒരു ആധാരം ഉദാരതയും, യശസ്സിന് ഒരേ ഒരു ആധാരം ദാനവും, സ്വർഗ്ഗത്തിന് ഒരേ ഒരു ആധാരം സത്യവും, സുഖത്തിന് ഒരേ ഒരു ആധാരം സത്സ്വഭാവവുമാണ്"

**യക്ഷ ഉവാച**
**കിംസ്വിദാത്മാ മനുഷ്യസ്യ കിംസ്വിദ്ദൈവകൃതഃ സഖാ**
**ഉപജീവനം കിംസ്വിദസ്യ കിംസ്വിദസ്യ പരായണം** 52

യക്ഷൻ ചോദിച്ചു, "മനുഷ്യന്റെ ആത്മാവ് എന്താണ്? ദൈവം മനുഷ്യനു നൽകിയിട്ടുള്ള സുഹൃത്ത് ആരാണ്? മനുഷ്യന്റെ ജീവിതത്തിന് മുഖ്യ ആധാരം എന്താണ്? മനുഷ്യന് ഏറ്റവും ശരണ്യമായിട്ടുള്ളത് എന്താണ്?"

**യുധിഷ്ഠിര ഉവാച**
**പുത്ര ആത്മാ മനുഷ്യസ്യ ഭാര്യാ ദൈവകൃതഃ സഖാ**
**ഉപജീവനം ച പർജന്യോ ദാനമസ്യ പരായണം** 53

യുധിഷ്ഠിരൻ പറഞ്ഞു, "മനുഷ്യന്റെ ആത്മാവ് പുത്രനാണ്. ഭാര്യയാണ് ദൈവം മനുഷ്യനു നൽകിയിട്ടുള്ള സുഹൃത്ത്. മനുഷ്യന്റെ ജീവിതത്തിന് മുഖ്യ ആധാരം മഴമേഘവും, മനുഷ്യന് ഏറ്റവും ശരണ്യമായിട്ടുള്ളത് ദാനവുമാണ്"

**യക്ഷ ഉവാച**

**ധന്യാനാമുത്തമം കിംസ്വിദ് ധനാനാം സ്യാത് കിമുത്തമം**
**ലാഭാനാമുത്തമം കിംസ്യാത് സുഖാനാം സ്യാത്കിമുത്തമം** 54

യക്ഷൻ ചോദിച്ചു, "നല്ല വസ്തുക്കളിൽ ഉത്തമമായത് എന്താണ്? സമ്പത്തിൽ ഉത്തമമായത് എന്താണ്? ലാഭങ്ങളിൽ ഉത്തമമായിട്ടുള്ളത് എന്താണ്? സുഖങ്ങളിൽ ഉത്തമമായിട്ടുള്ളത് എന്താണ്?"

**യുധിഷ്ഠിര ഉവാച**

**ധന്യാനാമുത്തമം ദാക്ഷ്യം ധനാനാമുത്തമം ശ്രുതം**
**ലാഭാനാം ശ്രേയ ആരോഗ്യം സുഖാനാം തുഷ്ടിരുത്തമാ** 55

യുധിഷ്ഠിരൻ പറഞ്ഞു, "നല്ല വസ്തുക്കളിൽ ഉത്തമമായത് ഉദാരതയും, സമ്പത്തിൽ ഉത്തമമായത് അറിവും, ലാഭങ്ങളിൽ ഉത്തമമായിട്ടുള്ളത് ആരോഗ്യവും, സുഖങ്ങളിൽ ഉത്തമമായിട്ടുള്ളത് തൃപ്തിയുമാണ്."

**യക്ഷ ഉവാച**

**കശ്ച ധർമഃ പരോ ലോകേ കശ്ച ധർമഃ സദാ ഫലഃ**
**കിം നിയമ്യ ന ശോചന്തി കൈശ്ച സന്ധിർന ജീര്യതേ 56**

യക്ഷൻ ചോദിച്ചു, "ഈ ലോകത്തിലെ പരമമായ ധർമ്മം എന്താണ്. എന്നും ഫലം നൽകുന്ന ധർമ്മം എന്താണ്? എന്തിനെ നിയന്ത്രിച്ചാലാണ് ഒരുവൻ ദുഃഖിക്കാത്തത്? ആരുമായുള്ള സന്ധിയാണ് ക്ഷയിക്കാത്തത്?"

**യുധിഷ്ഠിര ഉവാച**

**ആനൃശംസ്യം പരോ ധർമസ്ത്രയീ ധർമഃ സദാ ഫലഃ**
**മനോ യമ്യ ന ശോചന്തി സന്ധിഃ സദ്ഭിർന ജീര്യതേ 57**

യുധിഷ്ഠിരൻ പറഞ്ഞു, "ഈ ലോകത്തിലെ പരമമായ ധർമ്മം അഹിംസയും, സദാ ഫലം നൽകുന്ന ധർമ്മം ത്രയീധർമ്മവും (വേദങ്ങൾ അനുശാസിക്കുന്ന കർമ്മം), മനസ്സിനെ നിയന്ത്രിച്ചാലാണ് ഒരുവന് ദുഃഖിക്കാത്തത്. സജ്ജനങ്ങളുമായുള്ള സന്ധിയാണ് ക്ഷയിക്കാത്തത്."

**യക്ഷ ഉവാച**

**കിം നു ഹിത്വാ പ്രിയോ ഭവതി കിം നു ഹിത്വാ ന ശോചതി**
**കിം നു ഹിത്വാഽർഥവാൻ ഭവതി കിം നു ഹിത്വാ സുഖീ ഭവേത് 58**

യക്ഷൻ ചോദിച്ചു, "എന്തിനെ ത്യജിച്ചാലാണ് ഒരുവൻ പ്രിയനാകുന്നത്? എന്തിനെ ത്യജിച്ചാലാണ് ഒരുവൻ ഒരുവൻ ദുഃഖിക്കാത്തത്? എന്തിനെ ത്യജിച്ചാലാണ് ഒരുവൻ സമ്പന്നനാകുന്നത്? എന്തിനെ ത്യജിച്ചാലാണ് ഒരുവൻ സുഖമനുഭവിക്കുന്നത്?"

**യുധിഷ്ഠിര ഉവാച**

**മാനം ഹിത്വാ പ്രിയോ ഭവതി ക്രോധം ഹിത്വാ ന ശോചതി**
**കാമം ഹിത്വാഽർഥവാൻ ഭവതി ലോഭം ഹിത്വാ സുഖീ ഭവേത് 59**

യുധിഷ്ഠിരൻ പറഞ്ഞു, "അഭിമാനത്തിനെ ത്യജിച്ചാലാണ് ഒരുവൻ പ്രിയനാകുന്നത്. ക്രോധത്തിനെ ത്യജിച്ചാലാണ് ഒരുവൻ ഒരുവൻ ദുഃഖിക്കാത്തത്. കാമത്തിന്നെ ത്യജിച്ചാലാണ് ഒരുവൻ സമ്പന്നനാകുന്നത്. ലോഭത്തിനെ ത്യജിച്ചാലാണ് ഒരുവൻ സുഖമനുഭവിക്കുന്നത്."

**യക്ഷ ഉവാച**

**കിമർഥം ബ്രാഹ്മണേ ദാനം കിമർഥം നടനർത്തകേ**
**കിമർഥം ചൈവ ഭൃത്യേഷു കിമർഥം ചൈവ രാജസു 60**

യക്ഷൻ ചോദിച്ചു, "ബ്രാഹ്മണർക്ക് ദാനം നൽകുന്നത് എന്തിനാണ്? നടന്മാർക്കും, നർത്തകന്മാർക്കും ദാനം നൽകുന്നത് എന്തിനാണ്? ഭൃത്യന്മാർക്ക് ദാനം

നൽകുന്നത് എന്തിനാണ്? രാജാവിന് ദാനം നൽകുന്നത് എന്തിനാണ്?"

**യുധിഷ്ഠിര ഉവാച**
**ധർമാർഥം ബ്രാഹ്മണേ ദാനം യശോർഥം നടനര്തകേ**
**ഭൃത്യേഷു ഭരണാർഥം വൈ ഭയാർഥം ചൈവ രാജസു 61**

യുധിഷ്ഠിരൻ പറഞ്ഞു, "ബ്രാഹ്മണർക്ക് ദാനം നൽകുന്നത് ധർമ്മത്തിനു വേണ്ടിയും, നടന്മാർക്കും, നർത്തകന്മാർക്കും ദാനം നൽകുന്നത് യശസ്സിനു വേണ്ടിയും, ഭൃത്യന്മാർക്ക് ദാനം നൽകുന്നത് പരിപാലനത്തിനു വേണ്ടിയും, രാജാവിന് ദാനം നൽകുന്നത് ഭയം മൂലവുമാണ്"

**യക്ഷ ഉവാച**
**കേന സ്വിദാവൃതോ ലോകഃ കേന സ്വിന്ന പ്രകാശതേ**
**കേന ത്യജതി മിത്രാണി കേന സ്വര്ഗം ന ഗച്ഛതി 62**

യക്ഷൻ ചോദിച്ചു, "ലോകത്തിനെ മൂടിയിരിക്കുന്നത് എന്താണ്? ഒരു വസ്തു പ്രകാശിക്കാത്തത് (അറിയപ്പെടാത്തത്) എന്തുകൊണ്ടാണ്? എന്തുകൊണ്ടാണ് മിത്രങ്ങളെ ത്യജിക്കുന്നത്? എന്തുകൊണ്ടാണ് സ്വർഗ്ഗം നേടാൻ കഴിയാത്തത്?"

**യുധിഷ്ഠിര ഉവാച**

**അജ്ഞാനേനാവൃതോ ലോകസ്തമസാ ന പ്രകാശതേ**
**ലോഭാത്ത്യജതി മിത്രാണി സങ്ഗാത് സ്വർഗം ന ഗച്ഛതി 63**

യുധിഷ്ഠിരൻ പറഞ്ഞു, "അജ്ഞാനമാണ് ലോകത്തിനെ മൂടിയിരിക്കുന്നത്. ഇരുട്ട് കാരണമാണ് ഒരു വസ്തു പ്രകാശിക്കാത്തത് (അറിയപ്പെടാത്തത്). ലോഭം കൊണ്ടാണ് മിത്രങ്ങളെ ത്യജിക്കുന്നത്. സംഗം കാരണമാണ് സ്വർഗ്ഗം നേടാന് കഴിയാത്തത്."

**യക്ഷ ഉവാച**

**മൃതഃ കഥം സ്യാത്പുരുഷഃ കഥം രാഷ്ട്രം മൃതം ഭവേത്**
**ശ്രാദ്ധം മൃതം കഥം വാ സ്യാത് കഥം യജ്ഞോ മൃതോ ഭവേത് 64**

യക്ഷൻ ചോദിച്ചു, "ഒരുവൻ മരിച്ചതായി കരുതപ്പെടുന്നത് എപ്പോഴാണ്? രാഷ്ട്രം മരിച്ചതായി കരുതപ്പെടുന്നത് എപ്പോഴാണ്? ശ്രാദ്ധം മരിച്ചതായി കരുതപ്പെടുന്നത് എപ്പോഴാണ്? യജ്ഞം മരിച്ചതായി കരുതപ്പെടുന്നത് എപ്പോഴാണ്?"

**യുധിഷ്ഠിര ഉവാച**

**മൃതോ ദരിദ്രഃ പുരുഷോ മൃതം രാഷ്ട്രമരാജകം**
**മൃതമശ്രോത്രിയം ശ്രാദ്ധം മൃതോ യജ്ഞസ്ത്വദക്ഷിണഃ 65**

യുധിഷ്ഠിരൻ പറഞ്ഞു, "ദരിദനായ ഒരുവൻ മരിച്ചതായി കരുതപ്പെടുന്നു. രാജാവില്ലാത്ത രാഷ്ട്രമാണ് മരിച്ചതായി കരുതപ്പെടുന്നത്. ശ്രോത്രിയനല്ലാത്തവൻ ചെയ്യുന്ന ശ്രാദ്ധം മരിച്ചതായി കരുതപ്പെടുന്നത്. ദക്ഷിണയില്ലാത്ത യജ്ഞം മരിച്ചതായി കരുതപ്പെടുന്നത്."

**യക്ഷ ഉവാച**

**കാ ദിക്കിമുദകം പ്രോക്തം കിമന്നം കിംച വൈ വിഷം**
**ശ്രാദ്ധസ്യ കാലമാഖ്യാഹി തതഃ പിബ ഹരസ്വ ച 66**

യക്ഷൻ ചോദിച്ചു, "ഏതാണ് ദിശ? എന്താണ് ജലം എന്നു പറയപ്പെടുന്നത്? ആഹാരം എന്താണ്? വിഷമെന്താണ്? ശ്രാദ്ധത്തിനുള്ള കാലമേതാണ്? ഇതിനെല്ലാം ഉത്തരം പറഞ്ഞിട്ട് വെള്ളം കുടിക്കുകയോ കൊണ്ടുപോകുകയോ ചെയ്യാം."

**യുധിഷ്ഠിര ഉവാച**

**സന്തോ ദിഗ്ജലമാകാശം ഗൌരന്നം പ്രാർഥനാ വിഷം**
**ശ്രാദ്ധസ്യ ബ്രാഹ്മണഃ കാലഃ കഥം വാ യക്ഷ മന്യസേ 67**

യുധിഷ്ഠിരൻ പറഞ്ഞു, "സജ്ജനങ്ങളാണ് ദിശ (അവരാണ് മാർഗ്ഗദർശികൾ). ആകാശമാണ് ജലം. പശുവാണ് ആഹാരം. യാചിക്കുന്നതാണ് വിഷം.

ബ്രാഹ്മണനാണ് ശ്രാദ്ധത്തിനുള്ള കാലം. അങ്ങ് ഇതിനെക്കുറിച്ച് എന്തു കരുതുന്നു."

**യക്ഷ ഉവാച**

**തപഃ കിംലക്ഷണം പ്രോക്തം കോ ദമശ്ച പ്രകീർതിതഃ**
**ക്ഷമാ ച കാ പരാ പ്രോക്താ കാ ച ഹ്രീഃ പരികീർതിതാ 68**

യക്ഷൻ ചോദിച്ചു, "എന്താണ് തപസ്സിന്റെ ലക്ഷണ മെന്ന് പറയപ്പെടുന്നത്? ദമമെന്ന് (നിയന്ത്രണമെന്ന്) പ്രശസ്തമായത് എന്താണ്? പരമമായ ക്ഷമ ഏതാണ്? ലജ്ജയെന്ന് അറിയപ്പെടുന്നതെന്താണ്?"

**യുധിഷ്ഠിര ഉവാച**

**തപഃ സ്വധർമവർതിത്വം മനസോ ദമനം ദമഃ**
**ക്ഷമാ ദ്വന്ദ്വസഹിഷ്ണുത്വം ഹ്രീരകാര്യനിവർതനം 69**

യുധിഷ്ഠിരൻ പറഞ്ഞു, "സ്വധർമ്മനിഷ്ഠയാണ് ശരി യായ തപസ്സ്. മനോനിയന്ത്രണമാണ് ശരിയായ നിയന്ത്രണം. സുഖദുഃഖാദി ദ്വന്ദ്വങ്ങളുടെ സഹനമാണ് പരമമായ ക്ഷമ. അരുതാത്തത് ചെയ്യാതിരിക്കലാണ് ശരിയായ ലജ്ജ.

**യക്ഷ ഉവാച**

**കിം ജ്ഞാനം പ്രോച്യതേ രാജൻ കഃ ശമശ്ച പ്രകീർതിതഃ**

**ദയാ ച കാ പരാ പ്രോക്താ കിഞ്ചാർജവമുദാഹൃതം 70**

യക്ഷൻ ചോദിച്ചു, "ജ്ഞാനം എന്താണ്? എന്താണ് ശമം (ശാന്തി)? ദയ എങ്ങനെയുള്ളതാണ്? ആർജ്ജവം എന്താണ്?"

**യുധിഷ്ഠിര ഉവാച**
**ജ്ഞാനം തത്ത്വാർഥസംബോധഃ ശമശ്ചിത്തപ്രശാന്തതാ**
**ദയാ സർവ്വസുഖൈഷിത്വമാർജവം സമചിത്തതാ 71**

യുധിഷ്ഠിരൻ പറഞ്ഞു, "സത്യത്തെക്കുറിച്ചുള്ള ബോധമാണ് ജ്ഞാനം. ചിത്തശാന്തിയാണ് യഥാർത്ഥ ശാന്തി. എല്ലാവരുടെയും സുഖമാഗ്രഹിക്കുന്നതാണ് ശരിയായ ദയ. സമചിത്തതയാണ് ആർജ്ജവം."

**യക്ഷ ഉവാച**
**കഃ ശത്രുർദുർജയഃ പുംസാം കശ്ച വ്യാധിരനന്തകഃ**
**കീദൃശശ്ച സ്മൃതഃ സാധുരസാധുഃ കീദൃശഃ സ്മൃതഃ 72**

യക്ഷൻ ചോദിച്ചു, "മനുഷ്യർക്ക് അജയ്യനായ ശത്രു ആരാണ്? ചികിത്സിച്ചുമാറ്റാനാകാത്ത വ്യാധി ഏതാണ്? സജ്ജനം എങ്ങനെയുള്ളവനാണ്? ദുർജ്ജനം എങ്ങനെയുള്ളവനാണ്?"

**യുധിഷ്ഠിര ഉവാച**
**ക്രോധഃ സുദുർജയഃ ശത്രുർലോഭോ വ്യാധിരനന്തകഃ**
**സർവ്വഭൂതഹിതഃ സാധുരസാദുർനിര്ദയഃ സ്മൃതഃ** 73

യുധിഷ്ഠിരൻ പറഞ്ഞു, "ക്രോധമാണ് മനുഷ്യരുടെ അജയ്യനായ ശത്രു. ലോഭമാണ് ചികിത്സിച്ചുമാറ്റാനാകാത്ത വ്യാധി. എല്ലാവരുടെയും ഹിതമാഗ്രഹിക്കുന്നവനാണ് സജ്ജനം. ദയയില്ലാത്തവനാണ് ദുർജ്ജനം."

**യക്ഷ ഉവാച**
**കോ മോഹഃ പ്രോച്യതേ രാജൻ കശ്ച മാനഃ പ്രകീർതിതഃ**
**കിമാലസ്യം ച വിജ്ഞേയം കശ്ച ശോകഃ പ്രകീർതിതഃ** 74

യക്ഷൻ ചോദിച്ചു, "മോഹം എന്താണ്? മാനം എന്താണ്? ആലസ്യം എന്താണ്? ദുഃഖം എന്താണ്?"
**യുധിഷ്ഠിര ഉവാച**
**മോഹോ ഹി ധർമമൂഢത്വം മാനസ്ത്വാത്മാഭിമാനിതാ**
**ധർമനിഷ്ക്രിയതാ##ലസ്യം ശോകസ്ത്വജ്ഞാനമുച്യതേ** 75

യുധിഷ്ഠിരൻ പറഞ്ഞു, "സ്വന്തം കടമ അറിയാതിരിക്കുന്നതു തന്നെയാണ് മോഹം. ആത്മാഭിമാനമാണ് മാനം. സ്വന്തം കടമ ചെയ്യാതിരിക്കുന്നതാണ് ആലസ്യം. അറിവില്ലായ്മയാണ് ദുഃഖം."

**യക്ഷ ഉവാച**

**കിം സ്ഥൈര്യമൃഷിഭിഃ പ്രോക്തം കിം ച ധൈര്യമുദാഹൃതം**
**സ്നാനം ച കിം പരം പ്രോക്തം ദാനം ച കിമിഹോച്യതേ 76**

യക്ഷൻ ചോദിച്ചു, "എന്തിനെയാണ് ഋഷികൾ സ്ഥിരതയെന്ന് പറഞ്ഞിരിക്കുന്നത്? ധൈര്യം എന്താണ്? പരമമായ സ്നാനം എന്താണ്? എന്തിനെ യാണ് ഈ ലോകത്തിൽ ദാനമെന്ന് പറയുന്നത്?"

**യുധിഷ്ഠിര ഉവാച**

**സ്വധർമേ സ്ഥിരതാ സ്ഥൈര്യം ധൈര്യമിന്ദ്രിയനിഗ്രഹഃ**
**സ്നാനം മനോമലത്യാഗോ ദാനം വൈ ഭൂതരക്ഷണം 77**

യുധിഷ്ഠിരൻ പറഞ്ഞു, "സ്വധർമ്മത്തിലുള്ള നിഷ്ഠയാണ് സ്ഥിരത. ഇന്ദ്രിയനിയന്ത്രണമാണ് ധൈര്യം. മനസ്സി ലെ മാലിന്യങ്ങളെ ത്യജിക്കലാണ് പരമമായ സ്നാനം. എല്ലാ ജീവികളെ സംരക്ഷിക്കുന്നതു തന്നെയാണ് ദാനം."

**യക്ഷ ഉവാച**

**കഃ പണ്ഡിതഃ പുമാൻ ജ്ഞേയോ നാസ്തികഃ കശ്ച ഉച്യതേ**
**കോ മൂർഖഃ  കശ്ച കാമഃ സ്യാത് കോ മത്സര ഇതി സ്മൃതഃ 78**

യക്ഷൻ ചോദിച്ചു, "ആരാണ് പണ്ഡിതന്? നാസ്തികൻ ആരാണ്? മൂർഖൻ ആരാണ്? കാമം എന്താണ്? അസൂയ എന്താണ്?"

**യുധിഷ്ഠിര ഉവാച**

**ധർമജ്ഞഃ പണ്ഡിതോ ജ്ഞേയോ നാസ്തികോ മൂർഖ ഉച്യതേ**
**കാമഃ സംസാരഹേതുശ്ച ഹൃത്താപോ മത്സരഃ സ്മൃതഃ** 79

യുധിഷ്ഠിരൻ പറഞ്ഞു, "ധർമ്മത്തെ അറിയുന്നവനാണ് പണ്ഡിതൻ. നാസ്തികനാണ് മൂർഖന്. സംസാരത്തിന് കാരണമാകുന്നതാണ് കാമം. മനസ്സിലെ താപമാണ് അസൂയ."

**യക്ഷ ഉവാച**

**കോഽഹങ്കാര ഇതി പ്രോക്തഃ കശ്ച ദംഭഃ പ്രകീർതിതഃ**
**കിം തദ്ദൈവം പരം പ്രോക്തം കിം തത്പൈശുന്യമുച്യതേ** 80

യക്ഷൻ ചോദിച്ചു, "അഹങ്കാരം എന്താണ്? ദംഭം എന്താണ്? പരമമായ ദൈവം (ഈശ്വരകൃപ) എന്താണ്? തിന്മയെന്താണ്?"

**യുധിഷ്ഠിര ഉവാച**

**മഹാജ്ഞാനമഹങ്കാരോ ദംഭോ ധർമോ ധ്വജോച്ഛ്രയഃ**
**ദൈവം ദാനഫലം പ്രോക്തം പൈശുന്യം പരദൂഷണം** 81

യുധിഷ്ഠിരൻ പറഞ്ഞു, "മൂർത്തമായ അജ്ഞാനമാണ് അഹങ്കാരം. ധർമ്മിഷ്ഠവേഷം കെട്ടുന്നതാണ് ദംഭം. ദാനത്തിന്റെ ഫലമാണ് പരമമായ ഈശ്വരകൃപ. പരദൂഷണമാണ് തിന്മ."

**യക്ഷ ഉവാച**
**ധർമശ്ചാർഥശ്ച കാമശ്ച പരസ്പരവിരോധിനഃ**
**ഏഷാം നിത്യവിരുദ്ധാനാം കഥമേകത്ര സംഗമഃ 82**

യക്ഷൻ ചോദിച്ചു, "ധർമ്മം, അർത്ഥം, കാമം എന്നിവ പരസ്പരം ചേരാത്തവയാണ്. എന്നും വിരോധികളായി രിക്കുന്ന ഇവ എവിടെയാണ് ഒന്നിച്ചുചേരുന്നത്?"

**യുധിഷ്ഠിര ഉവാച**
**യദാ ധർമശ്ച ഭാര്യാ ച പരസ്പരവശാനുഗൌ**
**തദാ ധർമാര്ഥകാമാനാം ത്രയാണാമപി സംഗമഃ 83**

യുധിഷ്ഠിരൻ പറഞ്ഞു, "പത്നിയും ധർമ്മവും പരസ്പരം ചേരുമ്പോൾ ധർമ്മം, അർത്ഥം, കാമം എന്നിവയും പരസ്പരം ചേരുന്നു."

**യക്ഷ ഉവാച**
**അക്ഷയോ നരകഃ കേന പ്രാപ്യതേ ഭരതർഷഭ**
**ഏതന്മേ പൃച്ഛതഃ പ്രശ്നം തച്ഛീഘ്രം വക്തുമർഹസി 84**

യക്ഷൻ ചോദിച്ചു, "അല്ലയോ ഭരതർഷഭ, ആരാണ് നിത്യനരകത്തെ പ്രാപിക്കുന്നത്? എന്റെ ഈ ചോദ്യത്തിന് ഉടനെ ഉത്തരം നൽകുക."

**യുധിഷ്ഠിര ഉവാച**
**ബ്രാഹ്മണം സ്വയമാഹൂയ യാചമാനമകിഞ്ചനം**
**പശ്ചാന്നസ്തീതി യോ ബ്രൂയാത് സോഽക്ഷയം നരകം വ്രജേത് 85**
**വേദേഷു ധർമശാസ്ത്രേഷു മിഥ്യാ യോ വൈ ദ്വിജാതിഷു**
**ദേവേഷു പിതൃധർമേഷു സോഽക്ഷയം നരകം വ്രജേത് 86**
**വിദ്യമാനേ ധനേ ലോഭാദ്ദാനഭോഗവിവര്ജിതഃ**
**പശ്ചാന്നാസ്തീതി യോ ബ്രൂയാത് സോഽക്ഷയം നരകം വ്രജേത് 87**

യുധിഷ്ഠിരൻ പറഞ്ഞു, "ദരിദ്രനായ ബ്രാഹ്മണനെ വിളിച്ചുവരുത്തി പിന്നീട് ഒന്നും തരില്ലെന്ന് പറയുന്നവൻ നിത്യനരകത്തെ പ്രാപിക്കും. വേദങ്ങൾ, ധർമ്മ ശാസ്ത്രങ്ങൾ, ബ്രാഹ്മണർ, ദേവന്മാർ, പിതൃകർമ്മങ്ങൾ എന്നിവയിൽ മിഥ്യാത്വം ആരോപിക്കുന്നവന് നിത്യ നരകത്തെ പ്രാപിക്കും. സമ്പത്തുണ്ടായിട്ടും ലോഭം മൂലം അതു ദാനം ചെയ്യാതിരിക്കുകയോ അനുഭവിക്കാ തിരിക്കുകയോ ചെയ്തിട്ട് തന്റെ പക്കൽ ഒന്നുമില്ലെന്നു പറയുന്നവൻ നിത്യനരകത്തെ പ്രാപിക്കും."

**യക്ഷ ഉവാച**
**രാജൻ കുലേന വൃത്തേന സ്വാധ്യായേന ശ്രുതേന വാ**
**ബ്രാഹ്മണ്യം കേന ഭവതി പ്രബ്രൂഹ്യേതത് സുനിശ്ചിതം 88**

യക്ഷൻ പറഞ്ഞു, "ജനിച്ച കുലം, സ്വഭാവം, സ്വാദ്ധ്യായം, അറിവ് എന്നിവയിൽ ഏതുകൊണ്ടാണ് ബ്രാഹ്മണ്യം ഉണ്ടാകുന്നത് എന്ന് നിശ്ചയിച്ച് പറയുക."

**യുധിഷ്ഠിര ഉവാച**
**ശൃണു യക്ഷ കുലം താത ന സ്വാധ്യായോ ന ച ശ്രുതം**
**കാരണം ഹി ദ്വിജത്വേ ച വൃത്തമേവ ന സംശയഃ 89**
**വൃത്തം യത്നേന സംരക്ഷ്യം ബ്രാഹ്മണേന വിശേഷതഃ**
**അക്ഷീണവൃത്തോ ന ക്ഷീണോ വൃത്തതസ്തു ഹതോ ഹതഃ**
**പഠകാഃ പാഠകാശ്ചൈവ യേ ചാന്യേ ശാസ്ത്രചിന്തകാഃ**
**സർവ്വേ വ്യസനിനോ മൂര്ഖാ യഃ ക്രിയാവാൻ സ പണ്ഡിതഃ**
**ചതുർവ്വേദോഽപി ദുർവൃത്തഃ സ ശൂദ്രാദതിരിച്യതേ**
**യോഽഗ്നിഹോത്രപരോ ദാന്തഃ സ ബ്രാഹ്മണ ഇതി സ്മൃതഃ 92**

യുധിഷ്ഠിരന് പറഞ്ഞു, "അല്ലയോ യക്ഷാ, കേട്ടാലും. ബ്രാഹ്മണത്വത്തിനു കാരണം കുലമോ, സ്വാദ്ധ്യായമോ, അറിവോ അല്ല, സ്വഭാവം തന്നെയാണ് എന്ന കാര്യത്തിൽ സംശയമില്ല. ബ്രാഹ്മണൻ വിശേഷിച്ചും തന്റെ സ്വഭാവം പ്രയത്നപൂർവ്വം സംരക്ഷിക്കണം. സ്വഭാവം മോശമാകാത്തവൻ നശിക്കുന്നില്ല. സ്വഭാവം നശിച്ചവൻ മരിച്ചതു തന്നെയാണ്. പഠിക്കുന്നവരും, പഠിപ്പിക്കുന്നവരും, ശാസ്ത്രത്തെക്കുറിച്ച് തന്നെ ചിന്തിക്കുന്നവരും ഇവരെല്ലാം തന്നെ ദുഃസ്വഭാവികളാണെങ്കിൽ മൂർഖന്മാർ തന്നെയാണ്. സ്വധർമ്മം അനുഷ്ഠിക്കുന്നവനാണ് പണ്ഡിതൻ. നാലു വേദങ്ങളറി

യുന്നവനാണെങ്കിലും ദുഃസ്വഭാവി ശൂദ്രനെക്കാൾ നീചനാണ്. അഗ്നിഹോത്രം തുടങ്ങിയ സ്വധർമ്മങ്ങളിൽ നിരതനായവനും, ആത്മനിയന്ത്രണമുള്ളവനുമാണ് ബ്രാഹ്മണനെന്ന് പറയപ്പെടുന്നത്."

**യക്ഷ ഉവാച**

**പ്രിയവചനവാദീ കിം ലഭതേ വിമൃശിതകാര്യകരഃ കിം ലഭതേ**
**ബഹുമിത്രകരഃ കിം ലഭതേ ധർമേ രതഃ കിം ലഭതേ കഥയ 93**

യക്ഷൻ പറഞ്ഞു, "പ്രിയവചനം പറയുന്നവന് എന്തു ലഭിക്കുന്നു? ആലോചിച്ച് പ്രവർത്തിക്കുന്നവന് എന്തു ലഭിക്കുന്നു? അനേകം മിത്രങ്ങളുള്ളവന് എന്തു ലഭിക്കുന്നു? ധർമ്മത്തിൽ നിഷ്ഠയുള്ളവന് എന്തു ലഭിക്കുന്നു?"

**യുധിഷ്ഠിര ഉവാച**

**പ്രിയവചനവാദീ പ്രിയോ ഭവതി**
**വിമൃശിതകാര്യകരോഽധികം ജയതി**
**ബഹുമിത്രകരഃ സുഖം വസതേ**
**യശ്ച ധർമരതഃ സ ഗതിം ലഭതേ 94**

യുധിഷ്ഠിരൻ പറഞ്ഞു, "പ്രിയവചനം പറയുന്നവൻ എല്ലാവർക്കും പ്രിയനാകുന്നു. ആലോചിച്ച് പ്രവർത്തിക്കുന്നവൻ അധികം ജയിക്കുന്നു. അനേകം മിത്രങ്ങളു

ള്ളവൻ സുഖമായി ജീവിക്കുന്നു. ധർമ്മത്തിൽ നിഷ്ഠയുള്ളവൻ പരലോകത്തിൽ സദ്ഗതി നേടുന്നു."

**യക്ഷ ഉവാച**
**കോ മോദതേ കിമാശ്ചര്യം കഃ പന്ഥാഃ കാ ച വാർതികാ**
**വദ മേ ചതുരഃ പ്രശ്നാൻ മൃതാ ജീവന്തു ബാന്ധവാഃ 95**

യക്ഷൻ പറഞ്ഞു, "ആര് ആനന്ദിക്കുന്നു? ആശ്ചര്യം എന്താണ്? വഴി ഏതാണ്? വാർത്ത എന്താണ്? എന്റെ ഈ നാലു ചോദ്യങ്ങൾക്ക് നീ ഉത്തരം നൽകിയാൽ നിന്റെ അനുജന്മാർ ജീവിക്കട്ടെ."

**യുധിഷ്ഠിര ഉവാച**
**പഞ്ചമേƒഹനി ഷഷ്ഠേ വാ ശാകം പചതി സ്വേ ഗൃഹേ**
**അനൃണീ ചാപ്രവാസീ ച സ വാരിചര മോദതേ 96**
**അഹന്യഹനി ഭൂതാനി ഗച്ഛന്തീഹ യമാലയം**
**ശേഷാഃ സ്ഥാവരമിച്ഛന്തി കിമാശ്ചര്യമതഃ പരം 97**
**തർകോƒപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാ**
**നൈകോ ഋഷിര്യസ്യ മതം പ്രമാണം**
**ധർമസ്യ തത്ത്വം നിഹിതം ഗുഹായാം**
**മഹാജനോ യേന ഗതഃ സ പന്ഥാഃ 98**
**അസ്മിൻ മഹാമോഹമയേ കടാഹേ**
**സൂര്യാഗ്നിനാ രാത്രിദിവേന്ധനേന**
**മാസർതുദർവ്വീപരിഘട്ടനേന**
**ഭൂതാനി കാലഃ പചതീതി വാർതാ 99**

യുധിഷ്ഠിരൻ പറഞ്ഞു, "അല്ലയോ ജലചരനായ യക്ഷാ! ഒരു ദിവസത്തിന്റെ അഞ്ചാമത്തെയോ ആറാമത്തെയോ ഭാഗത്തിൽ പച്ചക്കറി കൊണ്ട് പാചകം ചെയ്യുന്നവനും, കടം ഇല്ലാത്തവനും, ദൂരയാത്ര ചെയ്യാത്തവനുമായവൻ ആനന്ദിക്കുന്നു.

ദിവസവും ജീവികൾ യമലോകത്തിലേയ്ക്ക് പോകുന്നു. ഈ ലോകത്തിൽ ശേഷിക്കുന്നവർ തങ്ങൾ മരണമില്ലാത്തവരാണെന്നു കരുതുന്നു. ഇതിലും വലിയ ആശ്ചര്യം എന്താണുള്ളത്?

തർക്കം കൊണ്ട് ഒരിക്കലും ഒരു നിർണ്ണയത്തിലെത്തുവാൻ കഴിയില്ല. ശ്രുതികൾ പരസ്പരഭിന്നങ്ങളാണ്. ഒരു ഋഷിയുടെ മതം (സിദ്ധാന്തം) പോലും എല്ലാവരും ഒരുപോലെ പ്രമാണമായി അംഗീകരിക്കുന്നില്ല. ധർമ്മത്തിന്റെ രഹസ്യം ഗുഹയിൽ നിഹിതമാണ്. മഹാത്മാക്കൾ ഏതു മാർഗ്ഗത്തിലൂടെ പോകുന്നുവോ അതിനെ പിന്തുടരുക, അതു തന്നെ മാർഗ്ഗം."

മഹത്തായ അജ്ഞാനമാകുന്ന കടാഹത്തിൽ (വലിയ പാത്രത്തിൽ) സൂര്യനാകുന്ന തീയിൽ, പകലും, രാത്രിയുമാകുന്ന വിറകുപയോഗിച്ച്, മാസം, ഋതു എന്നിവയാകുന്ന തവി കൊണ്ട് ഇളക്കിക്കൊണ്ട്

കാലൻ എല്ലാ ജീവന്മാരെയും വേവിക്കുന്നു എന്നതാണ് വാർത്ത."

**യക്ഷ ഉവാച**

**വ്യാഖ്യാതാ മേ ത്വയാ പ്രശ്നാ യാഥാതഥ്യം പരന്തപ**
**പുരുഷം ത്വിദാനീം വ്യാഖ്യാഹി യശ്ച സർവ്വധനീ നരഃ** 100

യക്ഷൻ പറഞ്ഞു, "അല്ലയോ ശത്രുനാശകാ! എന്റെ ചോദ്യങ്ങൾക്കെല്ലാം നീ ശരിയായ ഉത്തരം നൽകി. എല്ലാ വിധത്തിലും സമ്പന്നനായ മനുഷ്യൻ ആരാണെന്നു ഇനി പറയൂ."

**യുധിഷ്ഠിര ഉവാച**

**ദിവം സ്പൃശതി ഭൂമിം ച ശബ്ദഃ പുണ്യേന കർമണാ**
**യാവത്സ ശബ്ദോ ഭവതി താവത്പുരുഷ ഉച്യതേ** 101
**തുല്യേ പ്രിയാപ്രിയേ യസ്യ സുഖദുഃഖേ തഥൈവ ച**
**അതീതാനാഗതേ ചോഭേ സ വൈ സർവ്വധനീ നരഃ** 102

യുധിഷ്ഠിരൻ പറഞ്ഞു, "ഒരാളുടെ പുണ്യകർമ്മങ്ങളുടെ കീർത്തി സ്വർഗ്ഗത്തിലും ഭൂമിയിലും വ്യാപിക്കുന്നു. എന്നു വരെ ആ കീർത്തി നിലനിൽക്കുന്നുവോ അതുവരെ അയാൾ പുരുഷന് എന്നറിയപ്പെടുന്നു. യാതൊരുവനാണോ പ്രിയം, അപ്രിയം എന്നിവയെയും, സുഖം, സുഃഖം എന്നിവയെയും, കഴിഞ്ഞു

പോയതിനെയും, വരാൻ പോകുന്നതിനെയും തുല്യ മായിട്ടുള്ളത് അവനാണ് എല്ലാവിധത്തിലുള്ള സമ്പത്തു മുള്ള മനുഷ്യൻ."

**യക്ഷ ഉവാച**
**വ്യാഖ്യാതഃ പുരുഷോ രാജന്യശ്ച സർവ്വധനീ നരഃ**
**തസ്മാത്ത്വമേകം ഭ്രാതൃണാം യമിച്ഛസി സ ജീവതു** 103

യക്ഷൻ പറഞ്ഞു, "സർവ്വധനിയായ പുരുഷൻ ആരാണെന്ന് ഭവാൻ ശരിയായി വ്യാഖ്യാനിച്ചതുകൊണ്ട് നിന്റെ സഹോദരന്മാരിൽ നീ ഇച്ഛിക്കുന്ന ഒരുവൻ ജീവിക്കട്ടെ."

**യുധിഷ്ഠിര ഉവാച**
**ശ്യാമോ യ ഏഷ രക്താക്ഷോ ബൃഹച്ഛാല ഇവോത്ഥിതഃ**
**വ്യൂഢോരസ്കോ മഹാബാഹുർനകുലോ യക്ഷ ജീവതു** 104

യുധിഷ്ഠിരൻ പറഞ്ഞു, "അല്ലയോ യക്ഷാ! ഇരുണ്ട നിറമുള്ളവനും, ചുവന്ന കണ്ണുകളുള്ളവനും, വലിയ സാലവൃക്ഷം പോലെ നീളമുള്ളവനും, വിരിഞ്ഞ മാറിട മുള്ളവനും, നീണ്ട കൈകളുള്ളവനുമായ നകുലൻ ജീവിക്കട്ടെ."

**യക്ഷ ഉവാച**

**പ്രിയസ്തേ ഭീമസേനോ൯യമർജ്ജുനോ വഃ പരായണം**
**സ കസ്മാന്നകുലോ രാജൻ സാപത്നം ജീവമിച്ഛസി 105**
**യസ്യ നാഗസഹസ്രേണ ദശസംഖ്യേന വൈ ബലം**
**തുല്യം തം ഭീമമുത്സൃജ്യ നകുലം ജീവമിച്ഛസി 105**
**തഥൈനം മനുജാഃ പ്രാഹുർഭീമസേനം പ്രിയം തവ**
**അഥ കേനാനുഭാവേന സാപത്നം ജീവമിച്ഛസി 106**
**യസ്യ ബാഹുബലം സർവ്വേ പാണ്ഡവാഃ സമുപാസതേ**
**അർജ്ജുനം തമപാഹായ നകുലം ജീവമിച്ഛസി 107**

യക്ഷൻ പറഞ്ഞു, "നിനക്ക് ഭീമസേനൻ പ്രിയപ്പെട്ടവനാണ്, അർജ്ജുനനാണെങ്കിൽ നിങ്ങളെല്ലാവർക്കും ആശ്രയവുമാണ്. പിന്നെ എന്തുകൊണ്ടാണ് നീ രണ്ടാനമ്മയുടെ മകനായ നകുലനെ ജീവിപ്പിക്കണമെന്ന് ആഗ്രഹിക്കുന്നത്? പതിനായിരം ആനകളുടെ ബലമുള്ളവനും, നിനക്ക് പ്രിയപ്പെട്ടവനെന്ന് ഏവരും പറയുന്നവനുമായ ഭീമനെ ഒഴിവാക്കി രണ്ടാനമ്മയുടെ മകനായ നകുലനെ ജീവിപ്പിക്കണമെന്ന് നീ എന്തുകൊണ്ടാണ് ആഗ്രഹിക്കുന്നത്? പാണ്ഡവരെല്ലാം തന്നെ ആരുടെ കയ്യൂക്കിനെയാണോ ആരാധിക്കുന്നത് ആ അർജ്ജുനനെ ഒഴിവാക്കി രണ്ടാനമ്മയുടെ മകനായ നകുലനെ ജീവിപ്പിക്കണമെന്ന് നീ എന്തുകൊണ്ടാണ് ആഗ്രഹിക്കുന്നത്?

യുധിഷ്ഠിര ഉവാച
ധർമ ഏവ ഹതോ ഹന്തി ധർമോ രക്ഷതി രക്ഷിതഃ
തസ്മാദ്ധർമം ന ത്യജാമി മാ നോ ധർമോ ഹതോഽവധീത്
ആനൃശംസ്യം പരോ ധർമഃ പരമാർഥാച്ച മേ മതം
ആനൃശംസ്യം ചികീർഷാമി നകുലോ യക്ഷ ജീവതു 109
ധർമശീലഃ സദാ രാജാ ഇതി മാം മാനവാ വിദുഃ
സ്വധർമാന്ന ചലിഷ്യാമി നകുലോ യക്ഷ ജീവതു 110
കുന്തീ ചൈവ മാദ്രീ ച ദ്വേ ഭാര്യേ തു പിതുർമമ
ഉഭേ സപുത്രേ സ്യാതാം വൈ ഇതി മേ ധീയതേ മതിഃ
യഥാ കുന്തീ തഥാ മാദ്രീ വിശേഷോ നാസ്തി മേ തയോഃ
മാതൃഭ്യാം സമമിച്ഛാമി നകുലോ യക്ഷ ജീവതു 112

യുധിഷ്ഠിരൻ പറഞ്ഞു, "ധർമ്മം ത്യജിക്കപ്പെട്ടാൽ അതിനെ ത്യജിച്ചവനെ ധർമ്മവും ത്യജിക്കും. അതു പോലെ ധർമ്മം അതിനെ രക്ഷിക്കുന്നവനെ രക്ഷിക്കുകയും ചെയ്യും. അതുകൊണ്ട്, (ഞങ്ങളാൽ) ത്യജിക്കപ്പെട്ട ധർമ്മം ഞങ്ങളെ നശിപ്പിക്കാതിരിക്കാനായി ഞാൻ ധർമ്മത്തെ ഒരിക്കലും ത്യജിക്കുന്നില്ല. (ആനൃശംസ്യമാണ്) ദയയാണ് പരമമായ ധർമ്മം. ഏറ്റവും ഉത്തമമായതിനെ കാംക്ഷിക്കുന്ന ഞാൻ ദയകാണിക്കുവാൻ ആഗ്രഹിക്കുന്നു. അതുകൊണ്ട് നകുലൻ തന്നെ ജീവിക്കുമാറാകട്ടെ. ജനങ്ങൾ എന്നെ സദാ ധർമ്മശീലനായ ഒരു രാജാവായി കാണുന്നു. ഞാൻ എന്റെ ധർമ്മം ത്യജിക്കുകയില്ല. (അതുകൊണ്ട്)

അല്ലയോ യക്ഷാ! നകുലൻ തന്നെ ജീവിക്കുമാറാകട്ടെ. എന്റെ പിതാവിന് കുന്തി, മാദ്രി എന്നീ രണ്ടു ഭാര്യമാരുണ്ടായിരുന്നു. അവർ രണ്ടുപേരുടെയും പുത്രന്മാർ ജീവിച്ചിരിക്കട്ടെ എന്നാണ് എന്റെ നിശ്ചയം. എനിക്ക് കുന്തിയെപ്പോലെ തന്നെയാണ് മാദ്രിയും. ഞാൻ അവരില് യാതൊരു വ്യത്യാസവും കാണുന്നില്ല. രണ്ട് അമ്മമാർക്കും ഒരുപോലെ വരണമെന്ന് ഞാന് ആഗ്രഹിക്കുന്നതുകൊണ്ട് അല്ലയോ യക്ഷാ! നകുലൻ തന്നെ ജീവിക്കുമാറാകട്ടെ.

**യക്ഷ ഉവാച**
**യസ്യ തേഽർഥാച്ച കാമാച്ച ആനൃശംസ്യം പരം മതം**
**തസ്മാത്തേ ഭ്രാതരഃ സർവ്വേ ജീവന്തു ഭരതർഷഭ** 113

യക്ഷൻ പറഞ്ഞു, "നീ ജീവദയയെ അർത്ഥകാമങ്ങളെക്കാൾ (സമ്പത്തിനെക്കാളും സുഖഭോഗങ്ങളെക്കാളും) പരമമായ ധർമ്മമായി കരുതുന്നതുകൊണ്ട് അല്ലയോ ഉത്തമനായ ഭാരതാ! നിന്റെ എല്ലാ സഹോദരന്മാരും പുനർജീവിക്കും."

**ഇതി ശ്രീമഹാഭാരതേ ആരണ്യകേ പർവ്വണി**
**ആരണേയപർവ്വണി യക്ഷപ്രശ്നഃ**

**ഇപ്രകാരം ശ്രീമഹാഭാരതത്തിൽ ആരണ്യകപർവ്വത്തിൽ**
**ആരണേയപർവ്വത്തിൽ യക്ഷപ്രശ്നം സമാപിച്ചു.**